# അനുഭവങ്ങൾ അഭിമതങ്ങൾ

## 18

**ചോ**ദ്യം: തിരുവനന്തപുരം യൂണിവേഴ്സിററി കോളേജ് സാറിൻെറ മറെറാരു കുടുംബം—ഒരുപക്ഷേ, മൂലകുടുംബം തന്നെ ആണല്ലോ. അവിടെ വന്നുചേരാനുണ്ടായ സാഹചര്യം ഒന്ന് അനുസ്മരിക്കാമോ?

ഉത്തരം: അവിടെ വന്നു ചേരണമെന്നുതന്നെ ആയിരുന്നു പഠിച്ചുകൊണ്ടിരുന്നപ്പൊഴേ എൻെറ മോഹം. അവിടെ വന്നാൽപ്പോരാ, മലയാളം വകുപ്പിൻെറ അധിപനാകണമെന്നും ആഗ്രഹിച്ചിരുന്നു. അധിപൻ ആയാൽ മാത്രം പോരാ, രണ്ടു നില്യ്ക്കും പരിഗണനീയമായ ഒരു സ്വതന്ത്രവ്യക്തിത്വം സ്ഥാപിക്കണമെന്നുമുണ്ടായിരുന്നു ആശ. ആദ്യത്തേതു രണ്ടും സാധിച്ചു. മൂന്നാമത്തേതും, അതിവിനയം ഭാവിക്കാതെ പറയുകയാണെങ്കിൽ സാധിച്ചു എന്നാണ് എൻെറ വിശ്വാസം. അതിരിക്കട്ടെ, അവിടെ ചെന്നുപെട്ടത് എങ്ങനെ എന്നാണല്ലോ ചോദ്യം.

ഞാൻ ഒരു ഗവേഷണ വിദ്യാർത്ഥിയായിരുന്ന കാലത്തോ സ്കൂൾ അദ്ധ്യാപകനായിരുന്ന കാലത്തോ-ഏതെന്ന് ഓർമ്മയില്ല, കോളേജിൽ ഒരു ഒഴിവുണ്ടായി. അപേക്ഷ അയച്ചു. ജോലി മറെറാരാളിനാണ് കിട്ടിയത്. തിരുനൽവേലിയിൽ ജോലിയായിരിക്കെ പിന്നീടും വന്നു ഒരു ഒഴിവ്. എൻെറ അദ്ധ്യാപകനായിരുന്ന സി.ഐ. ഗോപാലപിള്ള പെൻഷൻ പററിയ ഒഴിവ്. 1944-ൽ അന്ന് പല അപേക്ഷകരുണ്ടായിരുന്നു. കൂട്ടത്തിൽ ഞാനും. അപേക്ഷകൾ പരിശോധിച്ച് തിരഞ്ഞെടുപ്പു നടത്താൻ നിയുക്തമായ സർവകലാശാലാ കമ്മിററി ഉള്ളൂരിൻെറ അദ്ധ്യക്ഷതയിലുള്ളതായിരുന്നു. കമ്മിററി ഏററവും കൂടുതൽ മുൻഗണന കൊടുത്ത് ശുപാർശ ചെയ്തത്, യൂണിവേഴ്സിററി നിശ്ചയിച്ച യോഗ്യതകളില്ലാത്ത ഒരാളിനെ ആയിരുന്നു. മുൻഗണന നൽകി എന്നുമാത്രമല്ല, ആ ആളിനെ മാത്രമേ നിയമിക്കാവൂ എന്നുകൂടി എഴുതിപ്പിടിപ്പിച്ചു. ഈ രഹസ്യശുപാർശ ആഫീസിലെ ഒരു സുഹൃത്തു മുഖേന രണ്ടു മണിക്കൂറിനകം ഞാൻ അറിഞ്ഞു. റിപ്പോർട്ടിൽ രണ്ടാം സ്ഥാനത്ത് എൻെറ പേർ ചേർത്തിരുന്നു. ഇതും ഞാൻ അറിഞ്ഞു. ആശാഭംഗത്തിൻെറ നെല്ലിപ്പലകയിൽ എത്തിക്കഴിഞ്ഞിട്ടും ഒരററകൈ പ്രയോഗിക്കാൻ ഞാൻ തീരുമാനിച്ചു. അന്നത്തെ പ്രോ-വൈസ് ചാൻസലർ പാപ്പുവർത്ത് എന്ന സായിപ്പായിരുന്നു. അദ്ദേഹത്തെ ആഫീസിൽ കാണാൻ ശ്രമിച്ചു. ഉദ്യോഗാർത്ഥി ആയതുകൊണ്ട് ഞാൻ കാണാൻ പാടില്ലെന്ന് താഴെയുള്ളവർ വിലക്കി. എന്നാൽ കണ്ടിട്ടു മേൽക്കാര്യം എന്നു ഞാനും തീരുമാനിച്ചു. സായിപ്പിൻെറ താമസസ്ഥലത്ത് ധൈര്യമായിട്ടങ്ങു ചെന്നു. ഉദ്യോഗാർത്ഥി ആണെന്ന് അറിയിക്കുംമുമ്പ് കമ്മിററി ചെയ്ത നിയമവിരുദ്ധമായ നടപടി ചൂണ്ടിക്കാണിക്കാൻ ഞാൻ നന്നേ ബദ്ധപ്പെട്ടു. അതിദുഷ്ടനായി എൻെറമേൽ ചാടിവീണ സായിപ്പ് കാര്യം കേട്ടു വന്നപ്പോൾ അല്പമൊന്നു തണുത്തു. നിയമത്തിനും നീതിക്കുമെതിരായി ഒരു പ്രവൃത്തിയും യൂണിവേഴ്സിററിയിൽ നിന്നുണ്ടാവില്ലെന്ന് ഉറപ്പുതന്നു. എന്നിട്ടും ഞാൻ സംശയാലുവായിരുന്നു. ഒടുവിൽ കമ്മിററി ചെയർമാനായ ഉള്ളൂരിനെത്തന്നെ ബോധ്യപ്പെടുത്തി പാപ്പുവർത്ത് രണ്ടാംപേരുകാരനായ എന്നെ നിയമിച്ചു. രണ്ടാംപേരുകാരൻ ഞാൻ ആയിരുന്നതുകൊണ്ടും ഒന്നാം പേരുകാരൻ അയോഗ്യനായിരുന്നതുകൊണ്ടുമാണ് കാര്യം പററിയത്. ഒന്നാം സ്ഥാനത്ത് അയാളല്ലാതെ ലിസ്ററിലുള്ള മററാരെങ്കിലുമായിരുന്നെങ്കിൽ, അയാൾക്കുണ്ടായിരുന്ന അയോഗ്യത അവർക്കില്ലാതിരുന്നതുകൊണ്ട് ഞാൻ പരിഗണനാർഹനേ ആകുമായിരുന്നില്ല. അങ്ങനെ വീണ്ടും മാതൃഗൃഹമായ എൻെറ കോളേജിൽ ഞാൻ എത്തി. ഔദ്യോഗിക ജീവിതത്തിൽ ആറുവർഷം ഒഴിച്ചാൽ ബാക്കി കാലം മുഴുവൻ ഞാൻ അവിടെ കഴിച്ചുകൂട്ടി. ഡോ. ഗോദവർമ്മ, കോന്നിയൂർ മീനാക്ഷിഅമ്മ, ഇളംകുളം കുഞ്ഞൻപിള്ള എന്നിവർ വകുപ്പദ്ധ്യക്ഷരായിരിക്കേ അവരുടെ കീഴിൽ പണി ചെയ്യാനും അതോടൊപ്പം ഞാൻ പഠിപ്പിച്ചുവിട്ട പല ശിഷ്യരുമൊത്ത് അവിടെത്തന്നെ പണി ചെയ്യാനും ഭാഗ്യമുണ്ടായി.

എൻെറ കാലത്ത് എനിക്കുണ്ടായിരുന്ന വലിയൊരു ഭാഗ്യം, ഞാൻ മുമ്പു പറഞ്ഞതുപോലെ വകുപ്പുതലവന്മാർ എൻെറ അദ്ധ്യാപകരായിരുന്നു എന്നതും എന്നോടൊത്ത് എൻെറ ശിഷ്യന്മാരും ഉണ്ടായിരുന്നു എന്നതുമാണ്. ഇതിൻെറ പ്രയോജനം അതീവ രമ്യമായ, അനുരഞ്ജനപരമായ ഒരു ഗൃഹാന്തരീക്ഷം അവിടെ ഉണ്ടായിരുന്നു എന്നതാണ്.

ചോദ്യം: സാറിൻെറ അദ്ധ്യാപന രീതി ഒന്നു വിവരിക്കാമോ?

ഉത്തരം: അദ്ധ്യാപനരീതിയെപ്പററി ചില പൊതുമാനദണ്ഡങ്ങളും അതിന് ചില പൊതു സമ്പ്രദായങ്ങളും ഉണ്ടെങ്കിലും ഓരോ അദ്ധ്യാപകൻെറയും വ്യക്തിത്വം അനുസരിച്ച് ഒരാളിൻെറ രീതി അന്യഭിന്നമായിത്തീരുന്നു. എന്നെ സംബന്ധിച്ചാണെങ്കിൽ ഒന്നുരണ്ടു കാര്യങ്ങൾ പ്രത്യേകിച്ചു പറയാനുണ്ട്. ക്ളാസ്സുകളിൽ, വിശേഷിച്ചും ഉപരിപഠന ക്ളാസ്സുകളിൽ ഒരു വിഷയത്തെപ്പററി സംസാരിക്കുമ്പോൾ പ്രതിപാദനത്തിന് ഒരു അയവും സാവകാശവും രസികത്വവും വരണമെന്നുണ്ടെങ്കിൽ കൈയിൽ മുറുക്കിപ്പിടിച്ചിരിക്കുന്ന ഒരു സാധനം കൈതുറന്ന് കാണിക്കുമ്പോഴുള്ള

## അദ്ധ്യാപക ജീവിതത്തിലെ പ്രിയപ്പെട്ട നിമിഷങ്ങൾ

മട്ടിൽ പ്രതിപാദ്യവിഷയത്തിൽ അധീശത്വം നേടിയിരിക്കണം എന്ന് എനിക്കൊരു നിർബന്ധമുണ്ട്. ഓർമ്മയിൽ കുറെ കാര്യങ്ങൾ സൂക്ഷിച്ചുകൊണ്ടുചെന്ന് അതൊന്നും വിട്ടുപോകാതിരിക്കാൻ, ക്ളാസ്സിൽ നിൽക്കുമ്പോൾതന്നെ പണിപ്പെട്ട്, ദഹിച്ചതും ദഹിക്കാത്തതുമായി സംഗതികൾ ഏതാണ്ടൊരു ചത്തമട്ടിൽ പറഞ്ഞുതീർക്കുക എന്നത് എനിക്കു വലിയ വിരോധമായിരുന്നു. അതുകൊണ്ട് ഏതൊരു വിഷയവും നല്ല പിടികിട്ടി കൈവശമാക്കിയതിനുശേഷമേ അതു ഞാൻ പഠിപ്പിക്കാറുള്ളൂ. ഈ ഒരു ആത്മവിശ്വാസമുണ്ടെങ്കിൽ ക്ളാസ്സിൽ നില്ക്കുമ്പോൾ ഞരമ്പുവലി ഉണ്ടാകേണ്ടതില്ല. നമ്മുടെ വീട്ടിൽ വരുന്ന ആളുകളോട് സംസാരിക്കുന്നതുപോലെയോ ഒരു സുഹൃത്സദസ്സിൽ വർത്തമാനം പറയുന്നതുപോലെയോ സ്വൈരമായും സുഖമായും സംസാരിക്കാൻ കഴിയും. ഇത് വിദ്യാർത്ഥികളെ അദ്ധ്യാപകനോട് ഏററവും അടുപ്പിക്കുന്നു. ഇരുകൂട്ടർക്കും നടുവിൽ ഒരകലം കൂടിയേ തീരൂ എന്ന് ചില അദ്ധ്യാപകന്മാർ നിഷ്കർഷിക്കുന്നത് ഈ ആത്മവിശ്വാസരാഹിത്യം കൊണ്ടാണെന്നു തോന്നുന്നു. എൻെറ ശിഷ്യന്മാർ ക്ളാസ്സുമുറിയിലും പുറത്തും എൻെറ സുഹൃത്തുക്കളായിരുന്നു എങ്കിൽ അതിൻെറ കാരണം ഇതാണ്. പക്ഷേ, വിദ്യാർത്ഥികൾ അടുക്കവേ തന്നെ ഒരകലം അവർ



673

തന്നെ ദീക്ഷിച്ചുകൊള്ളും. സ്വന്തം ജോലി ഇങ്ങനെ നിർവഹിക്കുന്ന ഒരു അദ്ധ്യാപകനു മായി.

ചോദ്യം: സാറിന്റെ സങ്കല്പത്തിൽ ഉത്തമ മായ ഗുരുശിഷ്യബന്ധം ഏതു വിധത്തിലുള്ള താണ്?

ഉത്തരം: സങ്കല്പത്തിലും അനുഭവത്തിലും എന്നുവേണം പറയാൻ. ഗുരുശിഷ്യന്മാർ പര സ്പരം എത്ര അറിയാൻ ശ്രമിക്കുമോ അത്ര യ്ക്കു നന്ന്. ആ ബന്ധം ഉത്തമമാകും. പ ക്ഷേ, അറിയുക എന്നതിന് തരഭേദങ്ങളുണ്ട്. ആദ്യമായി ഇരുകൂട്ടരുടെയും കഴിവുകൾ അ ന്യോന്യം മാററുരച്ചുനോക്കണം. ഉരയ്ക്കാ നായി ഒരു തീവ്രശ്രമം നടത്തണമെന്നല്ല വി വക്ഷ. സ്വകൃത്യങ്ങളിൽ ദത്താവധാനരായി ട്ടുള്ള ഗുരുശിഷ്യന്മാർ അതു ചെയ്തു കൊള്ളും. പിന്നൊന്ന് ഇരുകൂട്ടരും അങ്ങോട്ടു മിങ്ങോട്ടും അവരുടെ സുഖദുഃഖങ്ങളിൽ, പ്ര യാസങ്ങളിൽ, പ്രശ്നങ്ങളിൽ എല്ലാം പങ്കു കൊണ്ടു ശീലിക്കണം. മറെറാരു തരത്തിൽ പറഞ്ഞാൽ ഒരു കുടുംബത്തിലെ അംഗങ്ങളാണ് എന്ന തോന്നൽ യഥാർത്ഥത്തിലുണ്ടാവണം. ഗുരു എല്ലാം പഠിപ്പിക്കുന്നില്ല. വളരെ കുറച്ചേ പഠിപ്പിക്കുന്നുള്ളൂ. പക്ഷേ, പഠിക്കേണ്ട വഴി കൾ എല്ലാം ശിഷ്യന്മാർക്കു തുറന്നിട്ടുകൊ ടുക്കണം. കഴിവുള്ളവർ അതിലെ പോകും. എല്ലാ ശിഷ്യന്മാരും ഒരേ തരത്തിൽ ശ്രേഷ്ഠന്മാ രായിത്തീരും, കണ്ടെത്തുന്നവരായിത്തീരും എ ന്നൊക്കെ വ്യാമോഹിക്കുന്നത് അബദ്ധമാണ്.

ചോദ്യം: ഒരു അദ്ധ്യാപകൻ എല്ലാക്കാലവും ഒരു വിഷയം തന്നെ പഠിപ്പിക്കുക എന്നതാണോ അതോ എല്ലാ വിഷയങ്ങളും പഠിപ്പിച്ചു ശീലി ക്കുക എന്നതാണോ അവർക്കും വിദ്യാർത്ഥി കൾക്കും നല്ലത്?

ഉത്തരം: ആദ്യത്തേതാണ് വളരെ എളുപ്പം. രണ്ടാമത്തേതു വളരെ പ്രയാസവും. നല്ലതേത് എന്നു ചോദിച്ചാൽ രണ്ടുഭാഗത്തും അനുകൂല മായ ന്യായങ്ങളുണ്ട്. ഒരു വിഷയംതന്നെ തു ടരെ പഠിപ്പിച്ചുകൊണ്ടിരിക്കുന്നത് അതിൽ ആധിപത്യം കിട്ടാൻ സഹായിക്കും. പക്ഷേ, അവിടംകൊണ്ടു നിൽക്കാതെ അതിൻമേൽ ഉപരിഗവേഷണം അന്യൂനം നടത്തിക്കൊണ്ടി രിക്കുകയാണെങ്കിൽ ആ വിഷയത്തെ സംബ ന്ധിക്കുന്ന, മൊത്തം വിജ്ഞാനമണ്ഡലത്തെ തന്നെ കൂടുതൽ വികസിപ്പിക്കാനും പുരോഗ മിപ്പിക്കുവാനും ആ അദ്ധ്യാപകനു കഴിയും. പല അഭിജ്ഞഗ്രന്ഥങ്ങളും അയാൾക്കു പ ണ്ഡിതലോകത്തിനു മുമ്പാകെ കാഴ്ചവ യ്ക്കാനും സാധിക്കും. അതിനുപകരം ഒരു വിഷയം മൂന്നോ നാലോ വർഷം കൊണ്ട് പഠിച്ചൊന്നു ശരിപ്പെടുത്തിക്കഴിഞ്ഞതിൽ പ്പിന്നീട് ആ പഠിച്ചതൊക്കെ എക്കാലവും ആവർത്തിച്ചുകൊണ്ടിരിക്കുവാൻ മാത്രമാണ് ഭാവമെങ്കിൽ അതുകൊണ്ട് ഒരു വിശേഷവും ആർക്കും സിദ്ധിക്കുകയില്ല.

പല വിഷയങ്ങൾ മാറിമാറി പഠിപ്പിക്കുന്നി ടത്ത് വളരെ ബുദ്ധിമുട്ടുകളുണ്ട്. പ്രീഡിഗ്രി, ബി.എ. ക്ളാസ്സുകളിൽ കുറച്ചൊക്കെ മാറി പഠിപ്പിച്ചേ ഒക്കുകയുള്ളുതാനും. ആണ്ടുതോറും മിക്കവാറും മാറുന്ന പാഠപുസ്തകങ്ങളുടെ രീതി അനുസരിച്ച് പക്ഷേ, എം.എ. ക്ളാസ്സുകളിൽ പല വിഷയങ്ങൾ പഠിപ്പിക്കാൻ ഓരോന്നിനും വേണ്ടിവരുന്ന തയ്യാറെടുപ്പ് ചില്ലറയൊന്നുമല്ല. ഒരു പുതിയ വിഷയം ഉചിതസാമഗ്രികൾ എല്ലാം ശേഖരിച്ച് ശ്രദ്ധാപൂർവ്വം പഠിക്കുകയാ ണെങ്കിൽ ഒരാറുമാസമെങ്കിലും വേണം ഏതാ ണ്ടൊരു പരുവത്തിൽ ഉപസ്ഥിതി നേടാൻ. അതൊരു തുടക്കമേ ആവുന്നുള്ളൂ. പഠിപ്പിച്ചു വരുമ്പോഴേ, നേടിയ അവ്യക്തമായ അറിവ് വ്യക്തീഭവിച്ചു പ്രതിഷ്ഠിതമാവൂ. അങ്ങനെ വരുമ്പോൾ വളരെ വർഷങ്ങൾ കൊണ്ടേ എല്ലാ വിഷയങ്ങളും തൃപ്തികരമായി പഠിപ്പിക്കാൻ കഴിയുന്ന ഒരദ്ധ്യാപകനായിത്തീരാൻ പററൂ. ഇങ്ങനെയാണെങ്കിലും ഇതിൽ രസവാസന കളുടെ പ്രശ്നങ്ങളുണ്ട്. ചില അദ്ധ്യാപകരുടെ അഭിരുചിയും നൈസർഗികമായ വാസനയും മിടുക്കും ചില വിഷയങ്ങളിൽ മാത്രമായിരി ക്കും. അവരെക്കൊണ്ട്—കഴുതയെ ഭാരമെടു പ്പിക്കുന്നതുപോലെ—ഏതു ചുമടും എടുപ്പി ക്കാൻ തുടങ്ങിയാൽ അവർക്കും നേട്ടമില്ല, അ വരുടെ ശിഷ്യന്മാർക്കും ഗുണമുണ്ടാവില്ല. അ വർക്കു മുമ്പു പറഞ്ഞവിധത്തിലുള്ള സാരമായ സംഭാവനകളൊന്നും സാംസ്കാരിക ലോക ത്തിനു നൽകാനാവില്ല. ചുരുക്കം ചില അപ വാദങ്ങൾ ഇതിനുണ്ടാകാം എന്ന് സമ്മതിച്ചു കൊണ്ടാണ് ഇത്രയും പറഞ്ഞത്. കൂട്ടത്തിൽ എന്റെ കാര്യം പറയട്ടെ. എം.എ. വിഷയങ്ങ ളിൽ ഭാഷാശാസ്ത്രമൊഴിച്ച് എല്ലാം ഞാൻ പഠിപ്പിച്ചിട്ടുണ്ട്. വ്യാകരണം ഒരു ചുരുങ്ങിയ കാലംമാത്രം. ഏറിയ കാലം സാഹിത്യശാ സ്ത്രവും കേരളചരിത്രവും പ്രാചീന-മധ്യ കാല-ആധുനിക ഗ്രന്ഥങ്ങളും സാഹിത്യ ചരിത്രവുമാണ് പഠിപ്പിച്ചിരുന്നത്.

ചോദ്യം: ക്ളാസ്സുമുറികളാണല്ലോ സാറിന്റെ വിമർശനരതിന്റെ വിളഭൂമി. അതു അങ്ങനെ ആയിരിക്കുന്നതുകൊണ്ടുള്ള നേട്ടങ്ങൾ വിശ ദീകരിക്കാമോ?

ഉത്തരം: ചോദ്യത്തിന്റെ ആദ്യഭാഗം ഞാൻ തന്നെ പല തവണ ഉത്തരമായി പറഞ്ഞിട്ടുള്ള താണ്. വിശദീകരിക്കാനാവാത്തവിധം ഉള്ള ഒരു അനുഭവമാണ് അത്. ക്ളാസ്സിൽ സം സാരിച്ചുകൊണ്ടു നിൽക്കുമ്പോൾ പഠിപ്പിക്കുന്ന വിഷയത്തിന്റെ, അന്നുവരെ ഞാൻ കണ്ടിട്ടി ല്ലാത്ത ചില വശങ്ങൾ ഞാൻ കാണാറുണ്ട്. അതെപ്പററി പുതിയ വെളിച്ചങ്ങൾ പലപ്പോഴും മനസ്സിൽ വന്നുവീഴാറുണ്ട്. അവയിൽ ചിലത് ക്ഷണഭംഗുരങ്ങളാണ്, മററു ചിലത് മനസ്സിൽ തങ്ങിനിൽക്കും. പിന്നീട് സാവകാശമായി ഇ രിക്കുന്ന അവസരത്തിൽ അതു വികസിക്കാൻ തുടങ്ങും. അല്ല, ഞാൻ വികസിപ്പിച്ചെടുക്കും. അതിന്റെ അടയാളങ്ങൾ, പ്രതിഫലനങ്ങൾ 'കൈരളിയുടെ കഥ'യിൽ കുറച്ചധികം കാണാം, കുറെയൊക്കെ തിരഞ്ഞെടുത്ത പ്രബന്ധങ്ങ ളിലും ചിലപ്പോൾ ഈ ആശയങ്ങൾ ഉലയിലൂതി മിനുക്കുന്നത് ചില പ്രസംഗങ്ങളിലായിരിക്കും.

ചോദ്യം: 'ഏ.ആർ. രാജരാജവർമ്മയിൽ തുടങ്ങുന്ന ഒരു പാരമ്പര്യത്തിന്റെ കണ്ണി ഇ വിടെ മുറിയുന്നു' എന്ന്, സാറിന്റെ യാത്ര യയപ്പു യോഗത്തിൽ മുണ്ടശ്ശേരി പ്രസംഗിച്ച തായി കേട്ടിട്ടുണ്ട്. ആ പാരമ്പര്യം എന്തായി രുന്നുവെന്ന് പറയാമോ?

ഉത്തരം: മുണ്ടശ്ശേരിയുടെ പ്രസ്താവം അർ ത്ഥവത്തായിരുന്നു. ഏ.ആർ. രാജരാജവർമ്മ 1898-ൽ പഴയ മഹാരാജാസ് കോളേജിൽ നാട്ടുഭാഷാ പര്യവേക്ഷകൻ ആയി നിയമി ക്കപ്പെട്ടു. അദ്ദേഹം 1918-ൽ ഉദ്യോഗത്തിലി രിക്കെ അന്തരിച്ചു. 1935-ൽ അദ്ദേഹത്തിന്റെ പ്രധാന ശിഷ്യന്മാരിലൊരാൾ—വി. കൃ ഷ്ണൻതമ്പി—അതേ ജോലിയിൽ പഴയ കോളേജിന്റെ ഒരു പൊതുവിഭാഗമായിരുന്ന ആർട്ട്സ് കോളേജിൽ വന്നു. രാജരാജവർമ്മ യ്ക്കും കൃഷ്ണൻതമ്പിക്കും ഇടയ്ക്കുള്ള കാ ലത്തെ മലയാളാധ്യാപകരിൽ പ്രധാനികളാ യിരുന്ന പി. അനന്തൻപിള്ളയും എൻ. കുഞ്ഞി രാമൻപിള്ളയും ഏ.ആറിന്റെ വത്സലശി ഷ്യന്മാരായിരുന്നു. ആററൂർ കൃഷ്ണപ്പി ഷാരടി, ഏ.ആറുമൊത്ത് കോളേജിൽ പ്രവർ ത്തിച്ചു. സാഹിത്യപഞ്ചാനനൻ പി.കെ. നാരാ യണപിള്ള കോളേജിൽ അല്പകാലം പ്രവർ ത്തിച്ചത് ഏ.ആറിന്റെ ശിഷ്യനായിരുന്നതിൽ പിന്നീടാണ്. അല്പകാലം കോളേജിൽ ഉ ണ്ടായിരുന്ന സി.എസ്. സുബ്രഹ്മണ്യൻ പോററിയും ഏ.ആറിന്റെ ശിഷ്യനായിരുന്നു. 1935-ൽ കൃഷ്ണൻതമ്പി സമാഗതനായതോടെ അല്പകാലത്തുണ്ടായിരുന്ന മങ്ങൽ അസ്ത മിച്ച് മലയാള വകുപ്പ് ഒരു നവജീവൻ നേടി. ഓണേഴ്സ് കോഴ്സ് ആദ്യമായി ആരംഭിച്ച തിനെപ്പററി മുമ്പു പറഞ്ഞുവല്ലോ. അദ്ദേഹ ത്തിന്റെ കാലം കഴിഞ്ഞിട്ട് കുറെക്കാലം വീ ണ്ടും ഒരു അസ്ഥിരത വകുപ്പിൽ സംഭവിച്ചു. പിന്നീട് ഇങ്ങോട്ടുള്ള അദ്ധ്യാപകന്മാരുടെ പട്ടിക നോക്കുന്നപക്ഷം ഏ.ആറിന്റെയോ കൃഷ്ണൻതമ്പിയുടെയോ അനന്തൻപിള്ളയു ടെയോ കുഞ്ഞിരാമൻപിള്ളയുടെയോ ശിഷ്യ ന്മാരോ പ്രശിഷ്യന്മാരോ ആണ് കാണാൻ കഴിയുന്നത്. ഞാൻ റിട്ടയർ ചെയ്തതോടെ അവിച്ഛിന്നധാരയായ ആ പാരമ്പര്യം അവ സാനിച്ചു എന്നായിരിക്കണം മുണ്ടശ്ശേരി ഉ ദ്ദേശിച്ചത്. ഞാൻ പോന്നിട്ടും പി. കരുണാ കരൻനായർ, ആനന്ദക്കുട്ടൻ എന്നിവർ എ ന്റെ ശിഷ്യന്മാരായി അവിടെവന്നു, വളരെ ചുരുങ്ങിയ ഒരു കാലത്തേക്ക്. പിന്നീട് നബീസ ഉമ്മാളും പന്മന രാമചന്ദ്രൻനായരും വകു പ്പുമേധാവികളായതും ഞാൻ സ്മരിക്കുന്നു. പക്ഷേ, അവരോടൊപ്പം വകുപ്പിൽ ഉണ്ടാ യിരുന്നവരുടെ ആചാര്യകം അവർക്കു സി ദ്ധിച്ചിരുന്നില്ല. എന്റെ കാലത്ത് എനിക്കു ണ്ടായിരുന്ന വലിയൊരു ഭാഗ്യം, ഞാൻ മുമ്പു പറഞ്ഞതുപോലെ വകുപ്പുതലവന്മാർ എന്റെ അദ്ധ്യാപകരായിരുന്നു എന്നതും എന്നോ ടൊത്ത് എന്റെ ശിഷ്യന്മാരും ഉണ്ടായിരുന്നു എന്നതും ആണ്. ഇതിന്റെ പ്രയോജനം അ തീവ രമ്യമായ, അനുരഞ്ജനപരമായ ഒരു അന്തരീക്ഷം—ഒരു ഗൃഹാന്തരീക്ഷം ത ന്നെ—അവിടെ ഉണ്ടായിരുന്നു എന്നതാണ്, വളരെ വളരെക്കാലം. മറെറാന്ന് യാതൊരു കലവറയും കൂടാതെ എല്ലാ സംശയങ്ങൾക്കും ഗുരുവിനോടോ ശിഷ്യനോടോ സതീർത്ഥ്യ നോടോ ചോദിച്ചു പരിഹാരം നേടാൻ ഏവർ ക്കും കഴിയുമായിരുന്നു എന്നത്. കുസലോ ശങ്കയോ വേണ്ടായിരുന്നു അതിന്. ഒരാളിന്റെ ഉപദേശം വേറൊരാൾക്കു സ്വീകരിക്കാൻ വൈ മനസ്യമേതും ഉണ്ടായിരുന്നില്ല. **(തുടരും)**